"ഭരണഭാഷ- മാതൃഭാഷ"

കേരള സർക്കാർ

**സംഗ്രഹം**

പദ്ധതി നിർവ്വഹണ വിലയിരുത്തൽ നിരീക്ഷണ വകുപ്പ്-പൗരന്മാർക്ക് വിവിധ സർട്ടിഫിക്കറ്റുകൾ / സേവനങ്ങൾ നൽകുന്നതിനുള്ള നടപടിക്രമങ്ങൾ ലഘൂകരിക്കുന്നതിനും നിയമപ്രകാരമുള്ള വിവിധ അനുമതികൾക്കുള്ള നടപടിക്രമങ്ങൾ സുഗമമാക്കുന്നതിനും മാർഗ്ഗനിർദ്ദേശങ്ങൾ പുറപ്പെടുവിച്ച് ഉത്തരവാകുന്നു.

**പദ്ധതി നിർവ്വഹണ വിലയിരുത്തൽ നിരീക്ഷണ വകുപ്പ്**

G.O.(P) No.1/2021/PIE&MD   തീയതി,തിരുവനന്തപുരം, 07/10/2021

**ഉത്തരവ്**

പൊതുജനങ്ങൾക്ക് ലഭ്യമാകുന്ന വിവിധ സേവനങ്ങൾക്ക് പലവിധ സർട്ടിഫിക്കറ്റുകൾ സമർപ്പിക്കണമെന്ന് സർക്കാർ വകുപ്പുകൾ നിഷ്കർഷിച്ചിട്ടുണ്ട് . സർക്കാർ സേവനങ്ങൾ ലഭ്യമാക്കുമ്പോൾ ആവശ്യപ്പെടുന്നവയിൽ ഒഴിവാക്കാവുന്ന സർട്ടിഫിക്കറ്റുകൾ, ഗസറ്റഡ് ഉദ്യോഗസ്ഥൻ/നോട്ടറി എന്നിവരുടെ സാക്ഷ്യപ്പെടുത്തലുകൾ കഴിയുന്നത്ര ഒഴിവാക്കാനും സേവനം ലഭ്യമാക്കാനുള്ള പ്രക്രിയ ലഘൂകരിക്കാനുമുള്ള നടപടികളാണ്,സേവനം ജനങ്ങളിൽ എത്തിക്കുന്നതിന്റെ ഭാഗമായി സർക്കാർ സ്വീകരിക്കാൻ ഉദ്ദേശിക്കുന്നത്. ഇതിന്റെ ഭാഗമായി കേരള സർക്കാർ നൽകുന്ന സേവനങ്ങളുടെ നടപടിക്രമങ്ങൾ ലഘൂകരിക്കുന്നതിന് താഴെപ്പറയുന്ന മാർഗ്ഗനിർദ്ദേശങ്ങൾ പുറപ്പെടുവിച്ച് ഉത്തരവാകുന്നു .

i.വിവിധ സർക്കാർ സേവനങ്ങൾ ലഭ്യമാക്കുന്നതിനായി രേഖകൾ/ സർട്ടിഫിക്കറ്റുകൾ എന്നിവ ഗസറ്റഡ് ഉദ്യോഗസ്ഥൻ/ നോട്ടറി സാക്ഷ്യപ്പെടുത്തണം എന്ന രീതി ഒഴിവാക്കി രേഖകളുടെ / സർട്ടിഫിക്കറ്റുകളുടെ പകർപ്പുകൾ സ്വയം സാക്ഷ്യപ്പെടുത്തിയാൽ മതിയാകും.

ii.പൗരൻമാർക്ക് നൽകുന്ന സേവനങ്ങൾക്ക് ഒരു നിശ്ചിത തുക അവരിൽ നിന്നും അപേക്ഷാ ഫീസ് ആയി ഈടാക്കുന്നുണ്ട്. ആയതിനാൽ പൗരസേവനങ്ങൾ ലഭിക്കുന്നതിനായി അപേക്ഷാ ഫീസ് ഒടുക്കുന്നതിൽ നിന്നും പൗരൻമാരെ ഒഴിവാക്കുന്നു. എന്നാൽ, ബിസിനസിനും വാണിജ്യത്തിനും അപേക്ഷാഫീസ് ഈടാക്കുന്നത് നിലവിലെ രീതിയിൽ തുടരുന്നതാണ്.

iii.വിവിധ സേവനങ്ങൾ ലഭിക്കുന്നതിനായി ഒന്നിലധികം പേജുകളിലുള്ള അപേക്ഷാ ഫോമിൽ

വിശദാംശങ്ങൾ പൂരിപ്പിക്കുന്നതിനുള്ള ബുദ്ധിമുട്ടുകൾ ഇപ്പോൾ പൗരന്മാർ അഭിമുഖീകരിക്കുന്നു. പല അപേക്ഷാ ഫോമുകളിലെയും ഭാഷ സങ്കീർണ്ണമായതിനാൽ അപേക്ഷകർക്ക് മറ്റുള്ളവരിൽ നിന്ന് സഹായം തേടേണ്ടതായും വരുന്നു. മേൽ സാഹചര്യത്തിൽ പൗരന്മാർക്ക് നൽകുന്ന സേവനങ്ങൾക്കായി സമർപ്പിക്കേണ്ട എല്ലാ അപേക്ഷാ ഫോമുകളും ലളിതമാക്കാനും കഴിയുന്നിടത്തോളം ഒരു പേജിൽ മാത്രം പരിമിതപ്പെടുത്തുന്നു.

iv.വിവിധ സർക്കാർ വകുപ്പുകളിൽ നിന്നും നല്കുന്ന ചില രേഖകൾ / സർട്ടിഫിക്കറ്റുകളിൽ ഒരു പ്രത്യേക ആവശ്യത്തിനു വേണ്ടിയാണ് ആയത് വിതരണം ചെയ്യുന്നതെന്ന് സൂചിപ്പിക്കാറുണ്ട്. ഇത്തരത്തിൽ നൽകുന്ന സർട്ടിഫിക്കറ്റുകളിൽ പലതും പല ആവശ്യങ്ങൾക്കായി ഉപയോഗപ്പെടുത്താൻ കഴിയുന്നതാണ്. എന്നാൽ ഇപ്പോഴത്തെ സാഹചര്യത്തിൽ പല ആവശ്യങ്ങൾക്കായി ഒരേ സർട്ടിഫിക്കറ്റിന് തന്നെ നിരവധി തവണ അപേക്ഷിക്കേണ്ടതായി വരുന്നു. ഇത് ജനങ്ങൾക്കും ഉദ്യോഗസ്ഥർക്കും ഒരു പോലെ ബുദ്ധിമുട്ട് സൃഷ്ടിക്കുന്നു. മേൽ സാഹചര്യത്തിൽ ഒരിക്കൽ നൽകിയ എല്ലാ സർട്ടിഫിക്കറ്റുകളും ഏതെങ്കിലും സർക്കാർ വകുപ്പിലെ എല്ലാ ആവശ്യങ്ങൾക്കും ഉപയോഗിക്കാം. [യുക്തി സഹമായ കാലയളവ് (ഏറ്റവും കുറഞ്ഞത് ഒരു വർഷം) ബന്ധപ്പെട്ട വകുപ്പുകൾക്ക് നിഷ്കർഷിക്കാവുന്നതാണ്]. സർട്ടിഫിക്കറ്റ് നല്കുന്ന അധികാരി ഒരു പ്രത്യേക ഉദ്ദേശ്യത്തിന് / ഉപയോഗത്തിന് മാത്രമാണ് പ്രസ്തുത സർട്ടിഫിക്കറ്റ് നൽകുന്നതെന്ന് ഒരു കാരണവശാലും സർട്ടിഫിക്കറ്റിൽ രേഖപ്പെടുത്താൻ പാടില്ല.

v.ചില വകുപ്പുകൾ നൽകുന്ന സേവനങ്ങൾ / സർട്ടിഫിക്കറ്റുകൾ ലഭിക്കുന്നതിനായി മറ്റു ചില സർട്ടിഫിക്കറ്റുകൾ / രേഖകൾ ഹാജരാക്കണമെന്ന് പല വകുപ്പുകളും നിർബന്ധം പിടിക്കാറുണ്ട്. ഈ നടപടിക്രമങ്ങൾ പൗരൻമാർക്ക് സേവനം ലഭിക്കുന്നതിന് കാലതാമസമുണ്ടാകുകയും അതുവഴി പൗരന്മാർക്ക് ബുദ്ധിമുട്ടുണ്ടാകുകയും ചെയ്യുന്നു. ഇത് മറികടക്കാൻ ആദ്യഘട്ടത്തിൽ ചില വകുപ്പുകളുടെ സേവനങ്ങൾ താഴെ പറയുന്ന രീതിയിൽ ലഘൂകരിക്കുന്നു. ടി സേവനങ്ങൾക്ക് അപേക്ഷകന്റെ സത്യവാങ്മൂലം കൂടി നിഷ്കർഷിക്കുന്നു. നോൺ ക്രീമിലെയർ സർട്ടിഫിക്കറ്റ്, EWS സാക്ഷ്യപ്പെടുത്തൽ സർട്ടിഫിക്കറ്റ്, എസ്.സി./ എസ്.ടി. വിഭാഗങ്ങൾക്കായി നിലവിലെ നിയമപ്രകാരം നൽകുന്ന സർട്ടിഫിക്കറ്റ് എന്നിവ ഇതിന്റെ പരിധിയിൽ നിന്ന് ഒഴിവാക്കുന്നു. കൂടാതെ, നിലവിലുള്ള നിയമങ്ങളിലോ ചട്ടങ്ങളിലോ നിഷ്കർഷിച്ചിട്ടുള്ള സർട്ടിഫിക്കറ്റുകൾ സംബന്ധിച്ച് ബന്ധപ്പെട്ട നിയമങ്ങളിലും ചട്ടങ്ങളിലും ആവശ്യമായ ഭേദഗതി വരുത്തുന്നതാണ്.

a. നേറ്റിവിറ്റി സർട്ടിഫിക്കറ്റ്

നിലവിൽ, വില്ലേജ് ഓഫീസറുടെ പക്കൽ താഴെ പറയുന്ന 6 രേഖകളിൽ ഏതെങ്കിലും ഒന്ന് ഹാജരാക്കിയാലാണ് നേറ്റിവിറ്റി സർട്ടിഫിക്കറ്റ് ലഭ്യമാക്കുന്നത്. താമസ സ്ഥലത്തിനുള്ള തെളിവ്, അഞ്ചുവർഷം തുടർച്ചയായി താമസിക്കുന്നതിന്റെ തെളിവ്, ജനന സർട്ടിഫിക്കറ്റ് അല്ലെങ്കിൽ പത്താം ക്ലാസ് സർട്ടിഫിക്കറ്റ്, റേഷൻ കാർഡ്, രക്ഷാകർത്താക്കളുടെ സ്കൂൾ സർട്ടിഫിക്കറ്റ്, അഡ്രസ്സിനുള്ള തെളിവായി വോട്ടർ കാർഡ്, പാസ്പോർട്ട്, റേഷൻ കാർഡ്, വൈദ്യുതി ബില്ല്, വാട്ടർ ബില്ല്, ടെലിഫോൺ ബില്ല്.

വില്ലേജ് ഓഫീസറുടെ സർട്ടിഫിക്കറ്റ് എന്ന നിബന്ധന ഒഴിവാക്കി കേരളത്തിൽ ജനിച്ചിട്ടുള്ള ആളുകൾക്ക് ജനന സർട്ടിഫിക്കറ്റോ 5 വർഷം കേരളത്തിലെ വിദ്യാഭ്യാസ സ്ഥാപനത്തിൽ പഠിച്ചതിന്റെ രേഖയോ, കൂടാതെ സത്യപ്രസ്താവനയും ഉണ്ടെങ്കിൽ നേറ്റീവ് ആയി പരിഗണിക്കാം. കേരളത്തിന് പുറത്ത് ജനിച്ചിട്ടുള്ള ആളുകൾക്ക് വില്ലേജ് ഓഫീസറുടെ സർട്ടിഫിക്കറ്റ് നിഷ്കർഷിക്കുന്നു. അപേക്ഷ ഓൺലൈനായി സ്വീകരിക്കേണ്ടതും, സ്വീകരിച്ച് അഞ്ച് പ്രവൃത്തി ദിവസത്തിനുള്ളിൽ തീരുമാനമെടുക്കേണ്ടതുമാണ്.

**b. റസിഡൻസ് സർട്ടിഫിക്കറ്റ്:**

ആധാർ കാർഡോ, ഏറ്റവും പുതിയ ഇലക്ട്രിസിറ്റി ബിൽ, കുടിവെള്ള ബിൽ, ടെലിഫോൺ ബിൽ, കെട്ടിട നികുതി രസീത് എന്നിവയിലേതെങ്കിലും ഹാജരാക്കിയാൽ റസിഡൻസ് സർട്ടിഫിക്കറ്റിന് പകരമായി സ്വീകരിക്കാം. മേൽ രേഖകൾ ഇല്ലാത്തവർക്ക് തദ്ദേശസ്വയംഭരണ സ്ഥാപനങ്ങൾ നല്കുന്ന സർട്ടിഫിക്കറ്റ് നിഷ്കർഷിക്കുന്നു.

**c. മൈനോരിറ്റി സർട്ടിഫിക്കറ്റ്**

നിലവിൽ വില്ലേജ് ഓഫീസർ / തഹസിൽദാർ എന്നിവരാണ് അഡ്മിഷൻ കാര്യങ്ങൾക്കായി ഈ സർട്ടിഫിക്കറ്റ് നൽകുന്നത്. അപേക്ഷകന്റെ എസ്.എസ്.എൽ.സി ബുക്ക് / വിദ്യാഭ്യാസ രേഖയിൽ മതം രേഖപ്പെടുത്തിയിട്ടുണ്ടെങ്കിൽ ഈ സർട്ടിഫിക്കറ്റ് ആവശ്യമില്ല. അല്ലാത്തപക്ഷം, വില്ലേജ് ഓഫീസർ/ തഹസിൽദാർ ഓൺലൈനായോ അല്ലാതെയോ ലഭിക്കുന്ന അപേക്ഷ അഞ്ച് പ്രവൃത്തി ദിവസത്തിനുള്ളിൽ തീരുമാനമെടുക്കേണ്ടതാണ്. അപേക്ഷകൻ സത്യവാങ്മൂലം കൂടി സമർപ്പിക്കേണ്ടതാണ്.

**d. ലൈഫ് സർട്ടിഫിക്കറ്റ്**

നിലവിൽ വില്ലേജ് ഓഫീസർ, തഹസിൽദാർ, ഗസറ്റഡ് ഓഫീസർ എന്നിവരാണ് ലൈഫ് സർട്ടിഫിക്കറ്റ് നൽകുന്നത്. കിടപ്പുരോഗിയാണെങ്കിൽ വീട്ടിൽ പോയി സർട്ടിഫിക്കറ്റ് നൽകണമെന്നാണ് വ്യവസ്ഥ. റേഷൻ കാർഡ്, തിരിച്ചറിയൽ രേഖ എന്നിവ ഈ സർട്ടിഫിക്കറ്റ് ലഭിക്കുന്നതിന് തെളിവായി ഹാജരാക്കേണ്ടതുണ്ട്.

ഇതിനു പകരം, കേന്ദ്ര സർക്കാർ പെൻഷൻകാർക്ക് എർപ്പെടുത്തിയിട്ടുള്ള "ജീവൻപ്രമാൺ" എന്ന ബയോമെട്രിക് ഡിജിറ്റൽ സംവിധാനം ഉപയോഗിക്കേണ്ടതാണ്. ഈ സംവിധാനം കേരള ട്രഷറിയിലും ബാങ്കുകളിലും ലഭ്യമാണ്.

**e. One and the Same Certificate**

നിലവിൽ വില്ലേജ് ഓഫീസർ വിവിധ പേരുകളുള്ള രേഖകൾ, വിവിധ അഡ്രസ്സുകളുള്ള രേഖ, സ്വയം സാക്ഷ്യപത്രം, അയൽവാസിയുടെ സാക്ഷ്യപത്രം എന്നിവയാണ് ഇത് ലഭ്യമാക്കാൻ വേണ്ടി നിഷ്കർഷിക്കുന്നത്. ഇത് നിർത്തലാക്കി വ്യക്തിയുടെ സത്യപ്രസ്താവന ഗസറ്റഡ് പദവിയിലുള്ള ഉദ്യോഗസ്ഥൻ സാക്ഷ്യപ്പെടുത്തി നൽകിയാൽ മതിയാകും.

f. ബന്ധുത്വ (Relationship) സർട്ടിഫിക്കറ്റ്

റേഷൻ കാർഡ്, സ്കൂൾ സർട്ടിഫിക്കറ്റ്, പാസ്പോർട്ട്, ആധാർ, ജനന സർട്ടിഫിക്കറ്റ് എന്നീ രേഖകളിൽ ഒന്ന് പരിശോധിച്ചാണ് ഈ സർട്ടിഫിക്കറ്റ് നൽകുന്നത്. മേൽപറഞ്ഞ രേഖകളിലേതിലെങ്കിലും ബന്ധുത്വം കൃത്യമായി രേഖപ്പെടുത്തിയിട്ടുണ്ടെങ്കിൽ വില്ലേജ് ഓഫീസറോ തഹസിൽദാരോ നൽകുന്ന ബന്ധുത്വ സർട്ടിഫിക്കറ്റ് ആവശ്യമില്ല .

g. കുടുംബ അംഗത്വ (Family Membership) സർട്ടിഫിക്കറ്റ്

നിലവിൽ സർട്ടിഫിക്കറ്റ് നൽകാൻ താഴെ പറയുന്ന രീതിയാണ് സ്വീകരിക്കുന്നത്.

1. കുടുംബമെന്നാൽ, അപേക്ഷകൻ, ഭാര്യ / ഭർത്താവ്, കുട്ടികൾ, ദത്തെടുത്ത കുട്ടികൾ, അപേക്ഷകൻ / അപേക്ഷകയോടൊപ്പം താമസിക്കുന്ന അച്ഛനമ്മമാർ എന്നിവരാണ്.

2. പ്രത്യേകമായി താമസിക്കുന്ന മക്കൾ കുടുംബപരിധിയിൽ കണക്കാക്കില്ല.

3. കുടുംബാംഗങ്ങളുടെ പ്രായം, ബന്ധം തുടങ്ങിയവ സർട്ടിഫിക്കറ്റിലുണ്ടാവും.

4. റേഷൻ കാർഡ്, സത്യവാങ്മൂലം, അയൽപക്കക്കാരന്റെ പ്രസ്താവന എന്നീ രേഖകളാണ് വില്ലേജ് ഓഫീസർ ആവശ്യപ്പെടാറുള്ളത്.

5. റേഷൻ കാർഡിൽ ഉൾപ്പെട്ടിട്ടുള്ള പേരുകൾ കുടുംബത്തിലെ അംഗങ്ങളായി കണക്കാക്കാം.

മേൽപറഞ്ഞ രീതി ഒഴിവാക്കി താഴെ പറയുന്ന ഭേദഗതി വരുത്തുന്നു.

അപേക്ഷകന്റെ റേഷൻ കാർഡിൽ കുടുംബാംഗങ്ങളുടെയെല്ലാം പേരുകൾ ഉൾപ്പെടുത്തിയിട്ടുണ്ടെങ്കിൽ റേഷൻ കാർഡ് തന്നെ കുടുംബാംഗത്വ സർട്ടിഫിക്കറ്റിന് പകരമായി സ്വീകരിക്കാം. അല്ലാത്തപക്ഷം വില്ലേജ് ഓഫിസർ നല്കുന്ന സർട്ടിഫിക്കറ്റ് നിഷ്കർഷിക്കുന്നു.

h. ഐഡന്റിഫിക്കേഷൻ (Identification) സർട്ടിഫിക്കറ്റ്

ആധാർ, ഡ്രൈവിംഗ് ലൈസൻസ്, പാസ്പോർട്ട്, വോട്ടർ ഐ.ഡി കാർഡ്, ജോലി ചെയ്യുന്ന സ്ഥാപനത്തിന്റെ തിരിച്ചറിയൽ കാർഡ് എന്നിങ്ങനെ യാതൊരു രേഖയുമില്ലാത്ത പൗരൻ സർക്കാർ സേവനങ്ങൾ ലഭ്യമാകുന്നതിനായി വില്ലേജ് ഓഫീസറുടെ മുമ്പാകെ ഹാജരായി ഐഡന്റിഫിക്കേഷൻ സർട്ടിഫിക്കറ്റ് വാങ്ങണം എന്നാണ് നിഷ്കർഷിച്ചിട്ടുള്ളത്.

ഒരു തിരിച്ചറിയൽ രേഖയുമില്ലാത്ത പൗരൻ ഗസറ്റഡ് ഓഫീസർ നൽകുന്ന അപേക്ഷകന്റെ ഫോട്ടോ പതിച്ച സർട്ടിഫിക്കറ്റ് ഹാജരാക്കിയാൽ മതിയാകും.

i. ജാതി സർട്ടിഫിക്കറ്റ്

നിലവിൽ വില്ലേജ് ഓഫീസർ/ തഹസിൽദാർ എന്നിവരാണ് സർട്ടിഫിക്കറ്റ് നൽകുന്നത്. എസ്.എസ്.എൽ.സി ബുക്ക് / വിദ്യാഭ്യാസ രേഖ ഉൾപ്പെടെ പരിശോധിച്ചാണ് സർട്ടിഫിക്കറ്റ്

നൽകുന്നത്. അപേക്ഷകന്റെ എസ്.എസ്.എൽ.സി സർട്ടിഫിക്കറ്റ് / വിദ്യാഭ്യാസ രേഖയിൽ ജാതി കൃത്യമായി രേഖപ്പെടുത്തിയിട്ടുണ്ടെങ്കിൽ ആയത് വില്ലേജ് ഓഫീസർ/ തഹസിൽദാർ നൽകുന്ന ജാതി സർട്ടിഫിക്കറ്റിന് പകരമായി അടിസ്ഥാന രേഖയായി പരിഗണിക്കാം. അച്ഛനമ്മമാർ വ്യത്യസ്ത ജാതിയിൽ പെട്ടവരാണെങ്കിൽ അവരുടെ / അവരിലൊരാളുടെ എസ്.എസ്.എൽ.സി ബുക്ക് / വിദ്യാഭ്യാസ രേഖയിൽ രേഖപ്പെടുത്തിയിട്ടുള്ള ജാതി തെളിവായി പരിഗണിക്കാം.

**j. മിശ്രവിവാഹ (Inter caste) സർട്ടിഫിക്കറ്റ്**

താഴെ പറയുന്ന ആവശ്യങ്ങൾക്കാണ് മിശ്രവിവാഹ സർട്ടിഫിക്കറ്റ് ആവശ്യമായി വരുന്നത് - തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളിൽ നിന്ന് ധനസഹായം ലഭിക്കാൻ, പ്രൊഫഷണൽ കോഴ്സുകൾക്ക് അഡ്മിഷൻ ലഭിക്കാൻ, സ്ഥലംമാറ്റങ്ങൾക്ക്.വില്ലേജ് ഓഫീസർ റേഷൻ കാർഡ്, എസ്.എസ്.എൽ.സി ബുക്ക്, രക്ഷിതാക്കളുടെ എസ്.എസ്.എൽ.സി ബുക്ക്, വിവാഹ സർട്ടിഫിക്കറ്റ് എന്നീ രേഖകൾ പരിശോധിച്ചാണ് സർട്ടിഫിക്കറ്റ് നൽകുന്നത്.

ഭാര്യയുടെയും ഭർത്താവിന്റെയും എസ്.എസ്.എൽ.സി സർട്ടിഫിക്കറ്റിൽ / വിദ്യാഭ്യാസ രേഖയിൽ ജാതി കൃത്യമായി രേഖപ്പെടുത്തിയിരിക്കുകയും സബ് രജിസ്ട്രാറോ തദ്ദേശ സ്ഥാപനമോ നൽകിയിട്ടുള്ള വിവാഹ സർട്ടിഫിക്കറ്റും ഉണ്ടെങ്കിൽ ആയത് മിശ്രവിവാഹ സർട്ടിഫിക്കറ്റിന് പകരമുള്ള രേഖയായി സ്വീകരിക്കാം. വില്ലേജ് ഓഫീസറുടെ സർട്ടിഫിക്കറ്റ് ഒഴിവാക്കാം. ഇതോടൊപ്പം ഒരു സത്യവാങ്മൂലം കൂടി നിഷ്കർഷിക്കുന്നു.

**k. ലൊക്കേഷൻ മാപ്പ്, ലൊക്കേഷൻ സർട്ടിഫിക്കറ്റ്:**

വായ്പയ്ക്കും മറ്റ് ആവശ്യങ്ങൾക്കും വില്ലേജ് ഓഫീസറാണ് ഈ സർട്ടിഫിക്കറ്റ് നൽകുന്നത്.

ഓരോ വില്ലേജിലും ഡിജിറ്റൽ സർവ്വെ പൂർത്തിയാകുന്ന മുറയ്ക്ക് പ്രസ്തുത സർട്ടിഫിക്കറ്റിന്റെ ആവശ്യമില്ലാതായിത്തീരുന്നതാണ്.

**l. ആഭ്യന്തര വകുപ്പ് അറ്റസ്റ്റേഷൻ**

നിലവിൽ വിദേശത്തേക്ക് പോകുന്ന തൊഴിലന്വേഷകർക്ക് എംബസികളിൽ ഹാജരാകാൻ ഒറിജിനൽ സർട്ടിഫിക്കറ്റുകളിൽ ആഭ്യന്തര വകുപ്പിന്റെ സാക്ഷ്യപ്പെടുത്തലുകൾ ആവശ്യമാണ്. ഗൾഫ് രാജ്യങ്ങളിലേക്കും മറ്റ് ഏഷ്യൻ രാജ്യങ്ങളിലേക്കും പോകുന്നവർക്ക് നോട്ടറിയുടെ സാക്ഷ്യപത്രത്തിൽ കൗണ്ടർ സൈൻ ചെയ്യുന്ന സമ്പ്രദായമാണുള്ളത്. യൂറോപ്പ്, ആഫ്രിക്ക, യു.എസ്.എ, റഷ്യ തുടങ്ങിയ രാജ്യങ്ങളിലേക്ക് പോകുന്നവരുടെ രേഖകൾ ഇൻറലിജൻസ് വിഭാഗത്തിന് പരിശോധനയ്ക്ക് നൽകുകയും അവരുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ ആഭ്യന്തര വകുപ്പ് സാക്ഷ്യപ്പെടുത്തൽ നടത്തുകയുമാണ് ചെയ്യുന്നത്. ഇത് ധാരാളം കാലതാമസമുണ്ടാകും.

ഓൺലൈനായി സർട്ടിഫിക്കറ്റുകൾ അപ്ലോഡ് ചെയ്യാനുള്ള സൗകര്യം വിദേശത്തേക്ക് പോകുന്ന തൊഴിലന്വേഷകർക്ക് നൽകുന്നതാണ്. സർവ്വകലാശാലകൾ, പരീക്ഷാ ഭവൻ, ഹയർ സെക്കണ്ടറി വിഭാഗം, തദ്ദേശസ്വയംഭരണ വകുപ്പ് എന്നിവർക്ക് ലോഗിൻ സൗകര്യം നൽകുന്നതാണ്. ഇവർക്ക് സർട്ടിഫിക്കറ്റുകളുടെ ആധികാരികത ഓൺലൈനായി പരിശോധിക്കാൻ കഴിയും. 14 ജില്ലകളിലും ഡെപ്യൂട്ടി കളക്ടർ റാങ്കിൽ കുറയാത്ത ഒരു ഉദ്യോഗസ്ഥനെ ഇതിന് ചുമതലപ്പെടുത്തുന്നു. പരിശോധിച്ചശേഷം അറ്റസ്റ്റേഷൻ പൂർത്തീകരിച്ച് സേവനം ലഭ്യമാകേണ്ട വ്യക്തിയെ മുൻകൂട്ടി അറിയിച്ച്

സാക്ഷ്യപ്പെടുത്തിയ സർട്ടിഫിക്കറ്റുകൾ നൽകുന്നതാണ്.

vi.ഇതിനായുള്ള നിലവിലെ സർക്കാർ ഉത്തരവുകളിൽ ആവശ്യമായ ഭേദഗതികൾ വരുത്തി/പിൻവലിച്ച് പുതിയ ഉത്തരവുകൾ ബന്ധപ്പെട്ട വകുപ്പുകൾ പുറപ്പെടുവിക്കുന്നതിന്റെ മേൽനോട്ടം വഹിക്കാൻ ചീഫ് സെക്രട്ടറിയെ ചുമതലപ്പെടുത്തി ഉത്തരവാകുന്നു.

(ഗവർണറുടെ ഉത്തരവിൻ പ്രകാരം)
Bishwanath Sinha
Principal Secretary

എല്ലാ അഡീഷണൽ ചീഫ് സെക്രട്ടറിമാർക്കും/എല്ലാ പ്രിൻസിപ്പൽ
സെക്രട്ടറിമാർക്കും/സെക്രട്ടറിമാർക്കും/സ്പെഷ്യൽ സെക്രട്ടറിമാർക്കും
പ്രിൻസിപ്പൽ അക്കൗണ്ടന്റ് ജനറൽ (എ&ഇ/ആഡിറ്റ്), കേരള, തിരുവനന്തപുരം
ചീഫ് സെക്രട്ടറിയുടെ സ്പെഷ്യൽ സെക്രട്ടറിക്ക്
സെക്രട്ടേറിയറ്റിലെ നിയമം, ധനകാര്യം ഉൾപ്പെടെയുള്ള എല്ലാ വകുപ്പുകൾക്കും/എല്ലാ ഓഫീസർമാർക്കും
എല്ലാ വകുപ്പ് മേധാവികൾക്കും/എല്ലാ ജില്ലാ കളക്ടർമാർക്കും
പൊതുഭരണ (എസ്.സി.) വകുപ്പിന്
വിവര പൊതുജന സമ്പർക്ക (വെബ് & ന്യൂ മീഡിയ) വകുപ്പിന്
കരുതൽ ഫയൽ/ഓഫീസ് പകർപ്പ്

ഉത്തരവിൻ പ്രകാരം

സെക്ഷൻ ഓഫീസർ

പകർപ്പ്

മുഖ്യമന്ത്രിയുടെ പ്രൈവറ്റ് സെക്രട്ടറിയ്ക്ക്
മുഖ്യമന്ത്രിയുടെ ചീഫ് പ്രിൻസിപ്പൽ സെക്രട്ടറിയ്ക്ക്
എല്ലാ മന്ത്രിമാരുടെയും പ്രൈവറ്റ് സെക്രട്ടറിമാർക്ക്
എല്ലാ സെക്രട്ടറിമാരുടെയും പി.എ.മാർക്ക്